ശ്രീ ഗുരു നാണചരണാലയം

ശിവമയം.

# ബാലപാഠാമൃതം.

തിരുവനന്തപുരം

വെളുത്തേരിൽ കേശവൻ വൈദ്യരവർകളാൽ

ഉണ്ടാക്കപ്പെട്ടതു്.

---

പ്രസാധകൻ,

ആർ. മാധവൻ ഉണ്ണിത്താൻ.

---


കേരളവർമ്മ വിദ്യാമന്ദിരത്തിൽ നിന്നും ആയിരം

പ്രതിക്കു് അവകാശം വാങ്ങി

കൊല്ലം "മനോമോഹനം" പ്രസ്സിൽ

അച്ചടിച്ചതു്.

---

൨-ാം പതിപ്പു്—കാപ്പി—൧൦൦൦.

കാപ്പിറൈററു്.

൧൦൯൫.


—

വില ൩-ണ.

ഈ പുസ്തകം

മമ്മാമഹിമശ്രീ

അനന്തപുരത്തു

എ. ആർ. രാജരാജവമ്മ കോയിത്തമ്പുരാൻ

എം. ഏ. എം. ആർ. എ. എസ്.

തിരുമനസ്സിലേക്കു

തൃപ്പാദങ്ങളിൽ

സമപ്പിച്ചിരിക്കുന്നു.

മഹാമഹിമശ്രീ

എ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ

എം. എ. എം. ആർ. എ. എസ്,

തിരുമനസ്സിലെ അഭിപ്രായം.

സംസ്കൃതം അഭ്യസിക്കുന്ന മലയാളികളെ സഹാ യിക്കുന്നതിനു 'ബാലപ്രബോധനം, എന്ന ഒരു പ ഴയ പുസ്തകമേ ഇതേവരെ ഞാൻ കണ്ടിട്ടുള്ളു. അ ങ്ങനെ ഒരു പുസ്തകമുള്ളതും തുലോം ചെറുതും സ്ഥൂ ലവുമാണു. അതിനാൽ സംസ്കൃതമഹാൎണ്ണവത്തിൽ ഇറങ്ങി വിനോദിക്കുന്നതിനു കൌതുകമുള്ള കേരളീ യബാലന്മാർ ഇപ്പോൾ കേവലം നിരാലംബന്മാരാ യിരിക്കുന്നു. കേശവസൂരിവിരചിതമായ "ബാല ലപാഠാമൃതം" അവൎക്കു ഒരുതകുന്ന ഹസ്താലംബം കൊടുക്കുമെന്നു നിസ്സംശയം പറയാം. ഈ ഗ്രന്ഥം പദ്യരൂപമായിട്ടെഴുതീട്ടുള്ളതാണെങ്കിലും വളരെ ല ളിതമായിട്ടുണ്ട്. ഇതിൽ പ്രഥമഭാഗം 'ബാലപ്ര ബോധന'ത്തിലുള്ള വിഷയം മുഴുവൻ വിസ്തരിച്ചു കാണിക്കുന്നു. ദ്വിതീയഭാഗത്തിൽ വ്യാകരണപരിഭാ ഷകൾ, സന്ധിനിയമങ്ങൾ മുതലായ വിഷയങ്ങളു ടെ ഒരു വിവരണമുണ്ടു്. ഇത്രയുംകൊണ്ടു ഗ്രന്ഥ ത്തിനു പൂൎത്തിവന്നതായി തോന്നുന്നില്ല. സന്ധി യിൽ പാണിനിയുടെ സാമാന്യവിധികളെ മാത്രം സംഗ്രഹിച്ചാൽ മതിയാകുമായിരുന്നു. വിശേഷ വിധികളെ മുക്കിലും മൂലയിലും നിന്നു തേടിപ്പിടി ച്ചുകൊണ്ടുവന്നു ഇത്രത്തോളം പ്രധാനമാക്കണമെ ന്നില്ലായിരുന്നു എന്നു എനിക്കു തോന്നുന്നു.

മാവേലിക്കര—
൧൧-ഇടവം ൨ } എ. ആർ. രാജരാജവൎമ്മ.

"കേരളവർമ്മവിദ്യാമന്ദിര" ഗ്രന്ഥാവലി.



# ബാലപാഠാമൃതം.

## പദപ്രകരണം.

ഹരിഃ ശ്രീ ഗണപതയെ നമഃ

അവിഘ്നമസ്തു.

ഗണേശനും ഷൺമുഖനാഥനും ശ്രീ—
ഫണീശനും പാണിനിവാണിമാരും
ഗുണക്കരുന്നാം ഗുരുനാഥനും മേ
തുണയ്ക്കുമാറാകണമാത്തമോദം.

ആസ്ത്രകേരളബാലനാ-
മാര്യഭാഷോപപത്തയേ
"ബാലപാഠാമൃതം" വക്ഷ്യേ
സംക്ഷിപ്യൈവം സ്വഭാഷയാ. ൧

"പദ്യമോ" "ഗദ്യമോ" കണ്ടാൽ
പദം മുൻപേ ഗ്രഹിക്കണം
തത്ര പദ്യം ചതുഷ്പാദം
നാനാവൃത്ത വിചിത്രിതം. ൨

ഗദ്യമോ വാചകം തന്നേ
ഗാനവും ഗദ്യഭേദമാം
ഗദ്യപദ്യക്രമം മുററം
ഛന്ദശ്ശാസ്ത്രേണ വേദ്യമാം. ൩

വിഭക്ത്യന്തംപദംബോധ്യം
"സുപ്പ്" "തിങും" വിഭക്തികൾ
'സൂവു്' 'മൌവും' തുടന്നിട്ട-
ങ്ങിരുപത്തൊന്നു സുപ്പുകൾ. ൪

രാമകൃഷ്ണാദിയാം "പ്രാതി
പദിക"ങ്ങളിലാസ്വരും
'തിപ്'' 'തസാ'ദികളായിട്ടു
പതിനെട്ടുണ്ടു 'തിങ്ങു'കൾ. ൫

ഭൂ മുൻപായുള്ള ധാതുക്കൾ
ക്കന്തെത്തിൽ തിങ്ങുമെത്തിടും
രണ്ടിടത്തും വിഭക്ത്യത്ഥ
പ്രത്യയങ്ങളിവയ്ക്കു പേർ.

ധാതുവല്ലത്ഥമുണ്ടത്രേ
പ്രത്യയത്തോടു വേറുമായ്
ഭവിപ്പൂ പ്രാതിപാദികം
"നാമ"മെന്നും കഥിച്ചിടാം. ൬

ക്രിയാവാചികളായ് ഭൂവു
മേധയും മുതലായ് ക്രമാൽ
പലതുണ്ടത്ര ധാതുക്കൾ
സനാദ്യന്തങ്ങളും തഥാ. ൭

ധാതുവും പ്രാതിപദികം
രണ്ടും പ്രകൃതിതന്നെയാം
പ്രകൃതിക്കുത്തരത്തിങ്ക-
ലോരോകാര്യാത്ഥമായുടൻ ൮

വിധിക്കു"മുപദേശങ്ങൾ"
"പ്രത്യയ"ങ്ങളനേകധാ
'ധാതു''സൂത്ര''ഗണം'മുൻപായ്
പാണിന്യാദിമഹൎഷിമാർ. ൧൦

സംകേതിച്ചുള്ള ശബ്ദങ്ങ-
ളുപദേശങ്ങളെന്നപോൽ
സുബന്തം താൻ തിങന്തംതാൻ
പദം രണ്ടുവിധത്തിലാം. ൧൧

സുബന്തമവ്യയം പിന്നീ-
ടനവ്യയമിതിദ്വിധാ
അവ്യയങ്ങളിലാകുമ്പോൾ
സുപ്പുലോപിച്ചുനിന്നുപോം. ൧൨

പ്രാദിയുംചാദിയുംപിന്നെ
സ്വരാദ്യം താനുമിങ്ങനേ-
നാനാവിധങ്ങളായിട്ട-
ങ്ങവയുംപലതുണ്ടുപോൽ. ൧൩

ലിംഗം വിഭക്തി വചനം
മൂന്നാലുമഴിവെന്നിയേ
നില്ക്കുന്നതവ്യയം മറേറ-
തനവ്യയമതീവിധം. ൧൪

കൃദന്തം തദ്ധിതാന്തം താൻ
സമാസന്താനുമിങ്ങനേ
സുബന്താ ത്രിവിധം തത്ര
ക്രിയയാകും കൃദന്തവും. ൧൫

കൃൽപ്രത്യയാന്തമാം ശബ്ദം
കൃദന്തം പരികീൎത്തിതം
തവ്യാനീയാദിയായീടും
പ്രത്യയം കൃത്തറിഞ്ഞുകൊൾ. ൧൬

ധാതുക്കളോടു ചേൎന്നത്രേ
വരു കൃത്തുകളോൎത്തുവൻ
നാമത്തിൽ പ്രത്യയം ചേൎന്നാൽ
തദ്ധിതൻ തന്നെയായ്വരും. ൧൭

'ഇണങ്ങാ'ദികളായോൎത്താ-
ലവയും പലതുണ്ടുപോൽ
ഒന്നിലേറെപ്പദം ചെമ്മേ
ചേൎന്നീടുമ്പോൾ സമാസമാം. ൧൮

അവ്യയീഭാവനേ മുന്നി-
ട്ടനേകവിധമുണ്ടതും
ഇതിലുത്തരഖണ്ഡത്തി-
ലതെല്ലാം സംഗ്രഹിച്ചിടും. ൧൯

സുബന്തവും രണ്ടുവിധത്തിലുണ്ടുപി—
ന്നാജന്തമൊന്നാത്രഹലന്തമന്യമാം
അവൎണ്ണകാദ്യച്ചുകളന്തമാകില—
ങ്ങജന്തമാം കാദികളന്യമായ്വരും. ൨൦

രാമകൃഷ്ണാദിയായിട്ട-
ങ്ങജന്തങ്ങളനേകധാ
പ്രാക്സ്രാഡാദിയായിട്ടു
ഹലന്തങ്ങളുമങ്ങനെ. ൨൧

ലിംഗം മൂന്നുവിധത്തിലുണ്ടതുകളിൽ
പുംസ്ത്രീകളും ക്ലീബവും
പിന്നീടെഴുവിഭക്തി തത്രവചനം
മൂന്നാകുമോരോന്നിനും
ലിംഗം സംസ്കൃതഭാഷയിൽ പ്രകൃതിയാൽ
തന്നല്ലപോൽ മിക്കതും
ചൊന്നാൻ പ്രത്യയയുക്തിയാലിതരഭാഷ-
യ്ക്കീവിധം ദുർല്ലഭം. ൨൨

ഏകം ദ്വികം ബഹ്വിതിസംഖ്യകട്ടാ-
നാകുന്നപോലും മുനി പാണിനീന്ദ്രൻ
ഏകീടിനാനീ വചനങ്ങൾ മൂന്നു-
മേകാദിയായിട്ടവ കണ്ടുകൊൾവിൻ. ൨൩

---

## വിഭക്തിപ്രകരണം.

---

പദച്ഛേദം ചെയ്തശേഷം
വിഭക്തികൾ കഥിക്കണം
പ്രഥമാദികളായിട്ടു
സപ്തമ്യന്താം വിഭക്തികൾ. ൧

സംബോധനത്തിലും തത്ര
പാർത്താൽ പ്രഥമതന്നെയാം
നാമം ചൊല്ലിവിളിച്ചീടു-
ന്നതു സംബോധനം സഖേ. ൨

കൎത്താവിങ്കൽ പ്രഥമയാം
കൎമ്മത്തിങ്കൽ ദ്വിതീയയും
തൃതീയ കരണത്തിങ്കൽ
സംപ്രദാനേ ചതുൎത്ഥിയും. ൨.

അപാദാനേ പഞ്ചമിച
സംബന്ധേ ഷഷ്ഠിയും തഥാ
ആധാരേ സപ്തമീച്ചൈവം
ചൊന്നോന്നേഴ വിഭക്തികൾ. ൪

ഷഷ്ഠിപ്രഥമവിട്ടുള്ള-
തൊക്കെയും കാരകങ്ങളാം. ൫

ക്രിയാപ്രയോജകം നാമ-
ക്രിയാന്വയി ച കാരകം
ക്രിയാപ്രവൎത്തകൻ കൎത്താ
തദിഷ്ടം തത്ര കൎമ്മമാം. ൬

കരണന്തു ക്രിയാസിദ്ധി
സാധനം സമ്പ്രദാനമോ
വഴിയേ വല്ലതും നല്കാ-
നിച്ഛിക്കപ്പെട്ട ഭാജനം. ൭

വിഭാഗത്തെജ്ജനിപ്പിക്കും
ക്രിയയോൎത്താലപായമാം
അപായത്തിലുദാസീന-
മപാദാനമതോൎക്കെടോ. ൮

ക്രിയകൾക്കാശ്രയം പോലു-
മാധാരം നാമകാരകം
ഫേമംനല്കുന്നു ഗോവിന്ദൻ
തൻകൈകൊണ്ടു ദിവാനിശം. ൯

ബ്രാഹ്മണൎക്കും ബുധന്മാൎക്കും
തത്ര നൽകുന്നതാം ക്രിയ
ഗോവിന്ദനത്രകൎത്താവാം
തൽപ്രവൎത്തകനാകയാൽ. ൨൦

തന്നാൽ നൽകുന്ന തന്നിഷ്ടം
ഹേമംകൎമ്മാ ദ്വിതീയയാം
തൽക്രിയാസാധനം കയ്യാം
കരണം താൻ തൃതീയയും. ൨൧

നഷ്ടാനുദ്ദിഷ്ടസൽപാത്രം
ബ്രാഹ്മണാദിമഹാജനം
സംപ്രദാനമതിങ്കൽ താൻ
നാലാമത്തെ വിഭക്തിയും. ൨൨

പത്രം വൃക്ഷത്തിൽ നിന്നത്ര
പതിക്കുന്നു ധരാതലേ
പതിക്കുന്നെന്നതൊഴിലെ-
പ്പാൎത്തു കണ്ടാലപായമാം. ൨൩

അത്രോദാസീനമാം വൃക്ഷ-
മാപാദാനഞ്ചപഞ്ചമി
പതനാശ്രയമായീട്ടും
ധരാതലമതോൎക്കിലോ. ൨൪

ആധാരമെന്നുചൊല്ലുന്നി-
തതിന്നേഴാം വിഭക്തിയും
വിഭക്തിക്രമമീവണ്ണം
സംക്ഷേപിച്ചുരചെയ്തുഞാൻ. ൨൫

അൎത്ഥപുഷ്ടി കുറഞ്ഞോക്കാ-
മത്ര ഭാഷയിലാകയാൽ  ൧൬

ഇക്കാരകങ്ങളിലൊരോവിധി പാരമുണ്ട
ചൊല്ലേണ്ട ശാസ്ത്രപരിപാടിയതത്രവേണ്ടാ
ഇക്കുട്ടികൾക്കറിവിനിവിധമാദ്യമോതി
വെക്കേണമെങ്കിലതു മേലിലെളുപ്പമേകും.  ൧൭

## ക്രിയാപ്രകരണം.

ക്രിയരണ്ടുവിധം ലോകേ
തിങന്തം താൻ സുബന്തവും
ഭവത്യാദിതിങന്താപോൽ
ഭവനാദി സുബന്തമാം.  ൧

പരസ്മൈപദവുംപിന്നീ-
ടാത്മനേപദമിങ്ങനേ
രണ്ടുജാതിവരും തത്ര
തിങന്തം ധാതുനിഷ്ഠയാൽ.  ൨

ഭൂതം തഥാ വൎത്തമാനം
ഭവിഷ്യത്തെന്നുമിങ്ങനേ-
മൂന്നുകാലങ്ങളിൽതന്നേ
വരുക്രിയകളേവയും.  ൩

ഭൂതം കഴിഞ്ഞതാംകാലം
വൎത്തമാനം നടപ്പതും
വരുവാനുള്ള കാലംപോൽ
ഭവിഷ്യത്തെന്നു ചൊന്നതും.  ൪

രണ്ടുജാതിയിലുംചേൎന്ന
തിങന്തക്രിയകേൾക്കെടോ
കാലംമൂന്നുംഗ്രഹിപ്പാപ്പൻ
മൂലം ദശലകാരമാം. ൫

ലട്ടും ലങ്ങും ലിട്ടു ലിങ്ങും
ലൊട്ടും ലുട്ടും വിധീങ്കലേ
ലിങ്ങുമാശിസ്സിലേ ലിങ്ങും
ലൃങ്ങും ലൃട്ടും ലകാരമാം. ൬

ലട് ഭവത്യേധതേതാന്നും
ലങ്ങാമഭവദൈധത
ലിട്ടിൽബഭൂവെധാംചക്രേ
അഭൂദൈധിഷ്ടലുങ്ങുമാം. ൭

ലോട്ടിൽഭവത്വേധതാം ച
ഭവിതാചൈധിതാ ചലുട്ട്
ഭവേദേധേതലിങ്ങാശീ-
ലിങ്ങ് ഭൂയാദൈധിഷീഷ്ട ച. ൮

അഭവിഷ്യത്തഥാലൃങ്ങാ-
മൈധിഷ്യത ചതാന്നുമാം
ലൃൾഭവിഷ്യതിചൈധിഷ്യ-
തേചരണ്ടുപദത്തിലും. ൯

രൂപസാമാന്യമീവണ്ണം
ഗണോക്താ പുനരോൎക്കെടോ
ലട്ടൊന്നേ വൎത്തമാനത്തിൽ
ഭൂതേലങ്ങ്ലുങ്ങുലിട്ടുകൾ. ൰

ലോട്ടും ലൃട്ടും തഥാ മററും
ഭാവികാലത്തിലായ്വരും
തിങന്തെ പ്രഥമൻതാനും
മദ്ധ്യമൻ പുനരുത്തമൻ. ൧൧

പുരുഷന്മാർകളിമ്മൂന്നേ-
യുള്ളുപോലും വിഭക്തികൾ
ഉത്തമൻ പുരുഷൻ വന്നാൽ
കർത്താവസ്മത്തിലായ്വരും. ൧൨

അത്രമദ്ധ്യമനെന്നാലോ
കർത്താ യുഷ്മത്തിലാണപോൽ
ഇവ രണ്ടുമൊഴിച്ചെങ്ങും
പ്രഥമൻ പുരുഷൻ വരും. ൧൩

ക്രിയ കർമ്മത്തിലാകട്ടെ
തഥാ ഭാവത്തിലാകിലും
പ്രയോഗിക്കപ്പെടുന്നേരം
വരുമങ്ങാത്മനേപദം. ൧൪

രൂപഭേദം കുറഞ്ഞൊന്നു
സംഭവിച്ചീട്ടുമപ്പോഴേ
ഏധതേ ഏധ്യതേയെന്നാം
പചതേ തത്ര പച്യതേ. ൧൫

കർത്താവിങ്കൽ പ്രയോഗിച്ചാൽ
പദം രണ്ടും പ്രയോജ്യമാം
ധാതുവിൽ കർമ്മമില്ലാഞ്ഞാ-
ലകർമ്മകമതായ്വരും. ൧൬

കമ്മമേകം വരുന്നാകിൽ
ചൊല്ലാമതു സകമ്മകം
കമ്മം രണ്ടുള്ള ധാതുക്കൾ
ദ്വികമ്മകമറിഞ്ഞിട്ടു.

സകമ്മകമതും പിന്നെ
ദ്വികമ്മകമതും തഥാ
കർത്താവിലും പ്രയോഗിക്കാം
കമ്മത്തിങ്കലുമാം സഖേ. ൧൭

അകമ്മ ധാതു ക്രിയയോ
കർത്തൃഭാവങ്ങൾ രണ്ടിലും
പരസ്മൈ പദ ധാതുക്കൾ
ഭാവത്തിങ്കൽ ഭവിക്കിലോ. ൧൮

ആത്മനേ പാദമാമത്ര
ഭവതിക്കിഹ ഭൂയതേ
തിങന്ത ക്രിയയീവണ്ണം
സംക്ഷേപിച്ചുരചെയ്തു ഞാൻ. ൨൦

സുബന്തക്രിയ ചൊല്ലീടാം
'ശതൃ'ന്തം 'ശാനജ്'ന്തവും
ക്തഃ,ക്തവൽ, ക്ത്വാ,വും തുച്ചം,
ണ്വല്ലും, തവ്യാ, ദി കൃത്യനും, ൨൧

തുമുൻ, ത്വാവും, ണമുല്യപ്പ-
മേവം നാലവ്യയങ്ങളും
പതിമ്മൂന്നുവിധം തന്നേ
സവ്വ ധാതുവിലും വരും. ൨൨

കൎവ്വൻ ശത്രന്തമാകുന്നു
കൎവ്വാണശ്ശാനജന്തമാം
കൃതഃകത പ്രത്യയം തത്ര
കൃതവാൻ കതവ ദന്തവും. ൧൩

കപസന്തം ചക്രിവാൻ കൎത്താ
തൃച്ചാം ണപ്പ്രത്യകാരകഃ
ഉപ്രത്യയം ചികീൎഷു സ്യാൽ
കൎത്തവ്യസ്തവ്യനാം സഖേ. ൧൪

അനീയഃ കരണീയശ്ച
കാൎയ്യോ യൽ പ്രത്യയസ്തഥാ
ണ്യദാദി പ്രത്യയം കൃത്തിൽ
ചില ധാതുവിലേ വരൂ. ൧൫

മൂന്നുലിംഗത്തിലും ചേരും
കൃദന്തമിവയൊൻപതും
ലിംഗം പ്രത്യയമൊപ്പിച്ചു
രൂപം തത്ര വിധിക്കണം. ൧൬

കൎത്തും തുമുന്നന്തമത്രേ
കൃത്വാ ത്വാബന്തമോൎക്ക നീ
കാരംകാരം കഥംകാരം
ണമുലന്തമിതിദ്വിധാ ൧൭

സംസ്കൃത്യേതില്യബന്തം താൻ
നിത്യം സോപപദം സഖേ
പ്രപരാദികളാംപോലു-
മുപസൎഗ്ഗങ്ങളായവ. ൧൮

ധാതുവിന്നുപസൎഗ്ഗത്താ-
ലൎത്ഥഭേദം വരും ക്വചിൽ ൨൯

പ്രപരാ പ സമന്ന്വവാധി നിർ ദു-
ർവ്വ്യഭിദുഷ്ഷ്വ്ഷ്ഷ നിഷ്പ്രതിസ്സ്ഥാ ച
അപി സൂദതി ചേതി വിംശതിസ്സ-
ന്ത്യുപസൎഗ്ഗദ്വ്യധികാസ്തഥാങ് നിയോഗാൽ. ൩൦

ശതൃവും തത്രശാനച്ചും
ഭൂതകാലേ വരാദ്ദ്വയം
കുൎവ്വൻ കുൎവ്വാണ ഇരം രണ്ടും
വൎത്തമാനേ യഥാക്രമം. ൩൧

ശത്രന്തേ ഭാവികാലത്തിൽ
കരിഷ്യന്നെന്നരൂപമാം
കരിഷ്യമാണയെന്നാകും
ശാനജന്തമതീദൃശം. ൩൨

കുൎവ്വാണഃ എന്നു കൎത്താവിൽ
ക്രിയമാണസ്സകൎമ്മണി
ഭൂയമാനസ്തഥാഭാവേ
യങന്തം കൎമ്മഭാവയോഃ ൩൩

ക്തഃ ക്തവൽ ക്വസുവിമ്മൂന്നും
ഭൂതകാലേ ഭവിക്കുമേ
ക്താന്തം കൎത്താവിലും കൎമ്മ-
ത്തിലും ഭാവത്തിലും വരും.

ഭാവേക്ത പ്രത്യയം വന്നാൽ
ക്ലീബം കൃത്യങ്കലും തഥാ

ക്തവതും ക്വസുവും തത്ര
രണ്ടും കർത്താവിലേ വരൂ· ൩൫

തൃജന്തം വാണചലന്തം വാ
വർത്തമാനേ ച കർത്തരി
കർമ്മത്തിൽ ഷഷ്ഠിയാമത്ര
കർത്താഗ്രാമസ്യകാരകഃ. ൩൬

കൃത്യന്തം ഭാവിയിൽത്തന്നെ
കർമ്മഭാവങ്ങൾ രണ്ടിലും
തുമന്തം വാ ല്യബന്തം വാ
ണമുലന്തമിതിത്രയം. ൩൭

ഭൂതകാലത്തിലെപ്പോഴും
ഭാവികാല ത്തുമുന്നപി
നാലും കർത്താവിലേ ചേരു
പോലുമവ്യയമിത്രയം. ൩൮

ചെയ്കയെന്നതു ചെയ്യിക്ക
യെന്നാകുമ്പോൾ ണിജന്തമാം
ചെയ്വാനിച്ഛിക്കയെന്നാകിൽ
സന്നന്തം ധാതുയുക്തമാം. ൩൯

ഏററംചെയ്യുന്നുവെന്നായാൽ
യങന്തം യങ്ലുഗന്തവും
എല്ലാം ധാതുക്കളിൽ ചേരും
സുബന്തേ ച തിങന്തകേ. ൪൦

കുർവ്വൻ കാരയന്നെന്നാകും
കരോതേഃ കാരയത്യപി

കൃതഃ കാരയിതശ്ചൈവം
യഥായോഗം ണിജന്തവും. ൪൧

ഭവന്നെന്നതുസന്നന്തേ
ബുഭൂഷന്നെന്നരൂപമാം
ബുഭൂഷതീതിലട്ടിങ്ക-
ലേവം സൎവ്വത്ര സംഭവേൽ. ൪൨

ബോഭൂയമാനോയങ്ങിങ്കൽ
തഥാബോഭൂയതേപിച
ബോഭവൻ യങ്ലുഗന്തം താൻ
ബോഭവീതീതിലട്ടിലും. ൪൩

ക്രിയാസ്വരൂപസാമാന്യ-
മേവം ദിങ്മാത്രമീരിതം
ക്രിയാപ്രയോഗവിധിക-
ളെല്ലാം ചൊല്ലാമറിഞ്ഞപോൽ. ൪൪

---

## പ്രയോഗപ്രകരണം.

---

ധാതുവിൽ കൎമ്മമില്ലാഞ്ഞാ-
ലകൎമ്മകമതായ്വരും
കൎമ്മമേകം വരുന്നാകിൽ
ചൊല്ലാമതു സകൎമ്മകം. ൧

കൎമ്മം രണ്ടുള്ള ധാതുക്കൾ
ദ്വികൎമ്മങ്ങളറിഞ്ഞിട്ടു
സകൎമ്മകമതും പിന്നെ
ദ്വികൎമ്മകമതും തഥാ

കൎത്താവിലും പ്രയോഗിക്കാം
കൎമ്മത്തിങ്കലുമാം സഖേ
അകൎമ്മധാതുക്രിയയോ
കൎത്തൃഭാവങ്ങൾ രണ്ടിലും. ൩

കൎത്താ പ്രഥമയാകുമ്പോൾ
കൎത്താവിങ്കൽ പ്രയോഗമാം
കൎമ്മം ദ്വിതീയയാമത്ര
സീതയെക്കണ്ടു രാഘവൻ. ൪

കൎത്താ തൃതീയയാകുമ്പോൾ
കൎമ്മത്തിംകൽ പ്രയോഗമാം
കൎമ്മം പ്രഥമയായീടും
ജിതോ രാമേണ രാവണൻ ൫

കൎത്താ തൃതീയയായീടും
കൎമ്മമില്ലാതെയും വരും
ഭാവേ പ്രയോഗമാമപ്പോൾ
ചാടപ്പെട്ടു മൃഗങ്ങളാൽ ൬

കൎത്താവിൽ ത്രിവിധം തത്ര
കൎമ്മത്തിൽ ദ്വിവിധം തഥാ
ഭാവത്തിലേകവിധമാം
കൎമ്മകൎത്താവിലേകവും ൭

ഏവമേഴുവിധം ലോകേ
പ്രയോഗം ക്രിയകൾക്കെടോ
കൎമ്മമില്ലാത്ത കൎത്താവിൽ
ശോഭിക്കുന്നു ദിവാകരൻ

കൎമ്മവത്തായ കൎത്താവിൽ
സീതയെക്കണ്ടു രാഘവൻ
രണ്ടു കൎമ്മങ്ങളിൽ കൃഷ്ണൻ
പാൽ കറന്നു പശുക്കളേ. ൧൯

കറന്ന ക്രിയയിൽ കൎമ്മം
പാലും തത്ര പശുക്കളും
ദുഹിയാച്ഞാബ്രുവൎത്ഥങ്ങൾ
പചതിച്ഛിജിദണ്ഡിയും. ൨൦

രുധിപ്രശ്ചിൎമ്മന്ഥതിശ്ച
മുഷിശ്ശാസ്തി ദുഹാദികൾ
നയകൎഷതിയും ഹൃത്തും
വഹതാനും നയാദികൾ ൨൧

ദുഹാദിയും ദ്വികൎമ്മങ്ങൾ
നയാദികളുമങ്ങനെ
ദ്വികൎമ്മധാതുക്രിയയേ
കൎമ്മത്തിങ്കൽ കഥിക്കിലോ. ൨൨

ഒരു കൎമ്മം പ്രഥമയാ-
മൊരുകൎമ്മം ദ്വിതീയയും
രാമനാൽ രാവണൻ സ്വൎഗ്ഗം
നയിക്കപ്പെട്ടു സംഗരേ. ൨൩

നയിക്കപ്പെട്ട ക്രിയയിൽ
കൎത്താ രാമൻ തൃതീയയാം
കൎമ്മമേകം രാവണനാ-
മതി പ്രഥമയോൎക്കെടോ. ൨൪

സ്വൎഗ്ഗം ദ്വിതീയയൊന്നന്യ-
മേവം ഋദ്ധ്യാദിയെങ്ങുമേ
കൎമ്മ കൎത്തൃപ്രയോഗത്തിൽ
ഭിദ്യതേ സ്വയമിന്ധനം ൧൩

അത്ര കൎത്താവിലും കൎമ്മ-
ത്തിലുമിന്ധനമാണെടോ
പ്രയോഗക്രമമീവണ്ണം
ചൊന്നേൻ കേരളഭാഷയിൽ. ൧൪

ആകാംക്ഷയാറുവിധമുണ്ട-
തിന്നെപ്പറയാം ക്രമാൽ
പദേ പദാന്തരാപേക്ഷാ
ഭാവമാകാംക്ഷയാണുപോൽ. ൧൫

---

## ആകാംക്ഷാപ്രകരണം.

---

ക്രിയയേയും ക്രിയയ്ക്കുള്ള
കാരകങ്ങളെയൊക്കെയും
അന്വേഷിച്ചറിയുന്നേര-
മൊന്നാമാകാംക്ഷയായ്വരും ൧

ഒന്നിന്റെ വകയായുള്ള
വസ്തു സംബന്ധിയാണെടോ
സംബന്ധമാമതുള്ളോന്നും
തത്ര ഷഷ്ഠി വിഭക്തിയും. ൨

കൃഷ്ണന്റെ ഗോവിനെക്കണ്ടേൻ
തത്രസംബന്ധി ഗോവെടോ
കൃഷ്ണൻ സംബന്ധമാകുന്നു
ഗോവവന്നുള്ളതാകയാൽ. ൨

മുന്നിൽ സംബന്ധിയായിട്ടു
സംഭവിക്കും പദങ്ങടേ
സംബന്ധത്തെത്തിരഞ്ഞീടും
രണ്ടാമാകാംക്ഷയിൽസഖേ.

രണ്ടാകാംക്ഷയിലും കണ്ട
പദമെല്ലാം വിശേഷ്യമാം
ലിംഗം വിഭക്തി വചനം
മൂന്നും തന്നോടു തുല്യമായ്. ൩

പിന്നെക്കാണുന്ന ശബ്ദങ്ങൾ
തന്നേ തന്റെ വിശേഷണം
ജാതി ക്രിയ ഗുണം ദ്രവ്യം
സംഖ്യസംജ്ഞയിതൊന്നിനാൽ. ൪

വിശേഷിക്കപ്പെടും ശബ്ദം
വിശേഷ്യം താൻ പ്രധാനവും
ജാതിക്രിയാദിയായ് നില്ലു-
മപ്രധാനം വിശേഷണം ൫

വിശേഷണങ്ങളെത്തേടും
മൂന്നാമാകാംക്ഷയിൽ ക്രമാൽ
ജാതിക്രിയാദിയാറിന്നു-
മുദാഹരണമിവിധം. ൬

* ക്ഷത്രോത്തമൻ ക്ഷ്മാ പരിപാല ലോലൻ
സൽകീൎത്തിമാൻ സാരധനൻ തഥൈകൻ
രാമാഭിധൻ ജാനകി തൻ മണാളൻ
പാലിക്കമാറാകണമാത്തമോദം. ൯

ജാതിക്രിയാദിയായ് നില്ക്കു-
മപ്രധാനം വിശേഷണം
വിശേഷ്യത്തിനു മുമ്പായി
സംഭവിച്ച വിശേഷണം. ൧൦

പൂൎവ്വം പ്രകൃതി മുൻപെങ്കിൽ
താൽകാലികമനന്തരം
മൂഢനാം രാവണൻ ചത്തു
വീണപ്പോൾ ദിവ്യദേഹനായ്. ൧൧

രാവണന്നത്ര മൂഢത്വം
പൂൎവ്വമായ വിശേഷണം
ചത്തുവീണെന്നതിൽ പിന്നെ
ദിവ്യദേഹമനന്തരം. ൧൨

വിശേഷണ വിശേഷ്യങ്ങൾ
ക്കിവിധം ക്രമമീരിതം
നാലാമാകാംക്ഷയൽ കൎത്താവാന്താ-
ദ്യവ്യയാകാരമായിട്ടും. ൧൩

അപൂൎണ്ണക്രിയയെച്ചൊല്ലു-
മതിന്റെ കാരകാദിയും
അഞ്ചാമാകാംക്ഷയിൽ ചൊല്ലും
വിഷയേവന്നസപ്തമീ. ൧൪

---

* ഈപദ്യം ഈ ഗ്രന്ഥത്തിലുള്ളതല്ല.

അതിന്റെ വകയെല്ലാവു-
മത്രതന്നെ കഥിക്കുന്നോം
സപ്തമിക്കുഭവിക്കുന്നോ-
രനന്തരവിശേഷണം. ൰൬

വിഷയം തത്ര ഗോവിന്ദേ
സംഗതേ വിപിനാന്തരെ
ആരാമാകാംക്ഷയിൽ കാണാ-
മുപമാനം സസാധനം ൰൭

സാദൃശ്യത്തെ ഫലിപ്പിക്കു-
ന്നന്യവസ്തൂപമാനമാം
ഉപമേയം കഥാഭൃത
വർണ്ണ്യവസ്തുവുമോൎക്കടോ ൰൮

ശ്രീരാമൻ ചന്ദ്രനെന്നോണം
പ്രജാനന്ദപ്രദായകൻ
ശ്രീരാമൻ കഥയിൽ പെട്ടോ-
രുപമേയം പദാൎത്ഥമാം. ൰൯

പ്രജാനന്ദം കൊടുക്കുന്ന
സാദൃശ്യത്തെത്തെളിക്കുവാൻ
ചന്ദ്രനാമന്യനെച്ചൊന്ന
തുപമാനപദാൎത്ഥവും. ൰൰

ആരാകാംക്ഷയിലും കണ്ട
പദങ്ങളെയനുക്രമാൽ
വാചകംചേൎത്തുചൊല്ലുന്ന-
തന്വയം തന്നെയാസ്സൎവം. ൨൰

അന്വയസ്ഥപദത്തിന്റെ
വിഭക്തിക്കനുരൂപമാം
സ്വാദ്ദാഷാപ്രത്യയംചേൎത്തു
ചൊല്ലുമ്പോളന്വയാൎത്ഥമാം. ൨൧

---

## ഭാഷാൎത്ഥപ്രകരണം.

പുല്ലിംഗത്തിലകാരാന്തം
പ്രഥമയ്ക്കേകമായിട്ടും
വചനത്തിംക“ലന്നൊന്നീ”–
മലയാളത്തിലൎത്ഥമാം. ൧

നപുംസകത്തി“ലതു”താൻ
സ്ത്രീയിൽ ദീൎഘം കുറഞ്ഞുമാം
പണ്ടെ കേരളഭാഷയ്ക്കു
രണ്ടാം വചനമില്ലപോൽ. ൨

മൂന്നാം വചനമെന്നാകി-
ലന്നെന്നല്ലതു “മാറു”മാം
“അമ്മങ്ങ”ളെന്നും സ്ത്രീലിംഗേ
“കള്ളെ”ന്നും മററുമാകിലാം. ൩

ഇകാരാന്താദികൾക്കെങ്ങു-
മൎത്ഥം പ്രകൃതിതന്നെയാം
ഋകാരാന്തത്തി“നാവ”ന്നാം
നകാരാന്തത്തിലും ക്വചിൽ. ൪

ഓകാരാന്തത്തി"നോവെ"ന്നു
മൌകാരാന്തത്തി"നൌവ്വ"മാം
പ്രഥമാൎത്ഥം വിധിച്ചും വ-
ച്ചതിലേയെന്നു ചേൎക്കുകിൽ. ൭

ദ്വിതീയയ്ക്കൎത്ഥമായിട്ടും
പുംസ്ത്രീലിംഗങ്ങൾ രണ്ടിലും
ക്ലീബത്തിന്നത്തയെന്നുള്ളോ-
രാഗമം ചേൎത്തിടന്തകേ. ൮

ദ്വിതീയാദി വിഭക്ത്യൎത്ഥം
ചേൎത്താലേ ഭംഗിയായ്ത്തൃ
തൃതീയയ്ക്കോടുകൊണ്ടൂടെ
ഹേതുവായിട്ടു മാലുമാം. ൯

ഇക്കിന്നെന്നു ചതുൎത്ഥ്യൎത്ഥ-
മായിട്ടും വേണ്ടിയൊന്നുമാം
പഞ്ചമിക്കിങ്കൽ നിന്നെന്നും
ഹേതുവായിട്ടുകാളുമാം. ൱

ഷഷ്ഠിക്കിൻെറയുടേയെന്നും
ഇപ്പിങ്കൽവച്ചു സപ്തമീ
വിഷയേ സപ്തമിക്കൎത്ഥം
വിഷയത്തിംകലാണെടോ.

സമാസത്തിലിരിക്കുന്ന
പദങ്ങളെയനുക്രമാൽ
വിഗ്രഹിച്ചന്യഭാഷായാ-
മാക്കുകിൽ പരിഭാഷയാം. ൧൦

ഏവം കേരളബാലകൎക്കറിയുവാൻ
ഗീൎവ്വാണ ഭാഷാക്രമം
ബോധത്തിന്നമൃതാനുരൂപ മധുരം
ചൊന്നേൻ ചുരുക്കീട്ടുഞാൻ
ദോഷം പാരമിതിംകലെങ്കിലുമിതാ
ക്കാവ്യം പഠിക്കുന്നവ—
ൎക്കാവശ്യം പുനരായതോൎത്തനുദിനം
തോഷിക്കണം സജ്ജനം. ൧൧

ഇതി ശ്രീ കേശവസൂരിവിരചിതേ
ബാലപാഠാമൃതേ
പ്രഥമഭാഗഃ
സമാപ്തഃ

—o—

## ദ്വിതീയ ഭാഗഃ.

---

### വൎണ്ണസംജ്ഞാപ്രകരണം!

---

വൎണ്ണങ്ങളാൎയ്യഭാഷയ്ക്കാ–
ണ്ടെണ്ണിയാലൻപതുണ്ടുപോൽ
ലളങ്ങൾക്കവിശേഷതാം
മതം ശബ്ദാഗമങ്ങളിൽ.

അകാരം മുതലായിട്ട-
ങ്ങൌകാരംവരെയുണ്ടെടോ
പതിന്നാലിന്നു'മച്ചെ'ന്നും
സംജ്ഞയാ'സ്വര'മെന്നതും. ൧

അമ്മെന്നുള്ള തന്നുസ്വാരം
വിസൎഗ്ഗമതിനപ്പുറം
കകാരം മുതലായിട്ടു
ഹകാരംവരെയൊക്കെയും. ൩

'ഹല്ലെ'ന്നും സംജ്ഞയായീടും
'വ്യാഞ്ജന'ാഖ്യയുമുണ്ടുപോൽ
അനുസ്വാര വിസൎഗ്ഗങ്ങൾ
രണ്ടിലും വ്യഞ്ജനത്തിലും. ൪

അകാരം ചേൎന്നു കാണുന്ന-
ത്തുച്ചാരണനിമിത്തമായ്
അകാരം ഹ്രസ്വമായീട്ടു-
മാകാരം ദീൎഘമിങ്ങനേ.

ഇകാരാദികളീരണ്ടും
ഹ്രസ്വ ദീൎഘങ്ങളാം ക്രമാൽ
എകാരം മുതലായ്നാലും
ദീൎഘവൎണ്ണങ്ങൾ തന്നെയാം. ൬

സന്ധ്യക്ഷരങ്ങളെന്നുള്ള
സംജ്ഞയുണ്ടിവനാലിനും
അച്ചേകമാത്രമാം ഹ്രസ്വം
ദീൎഘത്തിൽ രണ്ടു മാത്രയാം. ൭

പ്ലുതത്തിൽ മാത്ര മൂന്നത്രേ
ദൂരാഹ്വാനാദിയിൽ പ്ലുതം.
രാമ! വാ ഇരി ഹേ കൃഷ്ണാ!
നന്നല്ലേ നിൻെറ ചേഷ്ടിതം. ൮

ക്രമേ! രാമ വത്ര എന്നീ
ഹ്രസ്വാദീർഘപ്ലുതങ്ങളാം
കകാരം മുതലായിട്ട-
ങ്ങയ്യഞ്ചിന്നഞ്ചു വർഗ്ഗമാം. ൯

കവർഗ്ഗം താൻ ചവർഗ്ഗംതാൻ
ടവർഗ്ഗം താൻ തവർഗ്ഗവും
പവർഗ്ഗമിവയഞ്ചിന്നും
'കു' 'ചു' 'ടു' തപാദി സംജ്ഞയാം. ൧൦

വർഗ്ഗങ്ങളഞ്ചിലും മുന്നേ
വർണ്ണമഞ്ചും യഥാക്രമം
ഖരംപിന്നേ തതി ഖരം
മൃദുവും ഘോഷവും തഥാ. ൧൧

അനുനാസികമീവർണ്ണം
ശബ്ദശാസ്ത്രാനുശാസനം
അന്തസ്ഥവർണ്ണമാകുന്നു
യകാരാദി ചതുഷ്ടയം. ൧൨

ശകാരാദികൾ നാലിന്നു-
മൂഷ്മാവെന്നുണ്ടു സംജ്ഞയും
അകാരം താൻ കവർഗ്ഗം താൻ
ഹകാരം താൻ വിസർഗ്ഗവും. ൧൩

കണ്ഠജന്യങ്ങളതിനാൽ
കണ്ഠ്യങ്ങളിവയിത്രയും
ഇകാരം താൻ ചവർഗ്ഗം താൻ
യകാരം താൻ ശകാരവും. ൧൪

താലുജന്യങ്ങളാം മൂലം
താലവ്യങ്ങളറിഞ്ഞീട്ട
ഋകാരം രേഫവും പിന്നെ
ടവർഗ്ഗം താൻ ഷകാരവും. ൧൫

മൂർദ്ധജന്യങ്ങളതിനാൽ
മൂർദ്ധന്യാഖ്യങ്ങളോക്കെടോ
ഌകാരം താൻ ലകാരം താൻ
തവർഗ്ഗം താൻ സകാരവും. ൧൬

ദന്തജന്യങ്ങളതിനാൽ
ദന്ത്യവർഗ്ഗങ്ങളാസ്വരും
ഉകാരം താൻ പവർഗ്ഗം താൻ
ഉപധ്മാനീയമെന്നതും. ൧൭

ഓഷ്ഠജന്യങ്ങളതിനാൽ
ചൊല്ലുന്നോഷ്ഠ്യങ്ങളെന്നുപേർ
വർഗ്ഗമഞ്ചിലുമന്ത്യങ്ങ-
ളത്രേ ങഞണ..ങ്ങളും. ൧൮

മകാരവുമിവയെല്ലാം
നാസയും സ്ഥാനമാസ്വരും
ഏകാരം താനുമൈകാരം
കണ്ഠതാലുഭവങ്ങളാം. ൧൯

ഓകാരം താനുമൌകാരം
രണ്ടും കണ്ഠോഷ്ഠജങ്ങളാം
ജിഹ്വാമൂലീയമാംവർണ്ണം
ജിഹ്വാമൂലേ ഭവിച്ചിടും. ൨൦

അനുസ്വാരാഖ്യ വൎണ്ണത്തി-
നാസ്ഥാനം നാസതന്നെയാം
വകാരത്തിന്നു ദന്തോഷ്ഠം
വൎണ്ണസ്ഥാനങ്ങളിങ്ങനേ. ൨൧

കകാരത്തിന്നു മുന്നിട്ടും
പകാരത്തിന്നു മുൻപിലും
ജിഹ്വാമൂലീയവും പിന്നീ-
ട്ടുപദ്ധ്മാനീയവും ക്രമാൽ.

വരുമൎദ്ധവിസൎഗ്ഗംപോ-
ലതു വേദത്തിലുണ്ടുപോൽ
വട്ടത്തിൽ പൊട്ടുപോലുള്ള
കുത്തല്ലോ വിന്ദുവെന്നതും. ൨൨

ഏകബിന്ദുവനുസ്വാരം
വിന്ദുയുഗ്മം വിസൎഗ്ഗവും
സ്ഥാനത്തുനിന്നു വൎണ്ണങ്ങ-
ളെഴപ്പിപ്പൂറമേവിടും. ൨൩

വായുപ്രയോഗഭേദത്താൽ
പ്രയത്നം രണ്ടു ജാതിയാം
ആഭ്യന്തരമതിൽ പൂൎവ്വം
ബാഹ്യമത്രേ തദന്തരം. ൨൪

നാലുണ്ടാഭ്യന്തരംസ്പൃഷ്ട-
മീഷൽസ്പൃഷ്ടം തഥാപരം
വിവൃതം സംവൃതം താനും
പതിനൊന്നുണ്ടു മററതും. ൨൫

സ്പൃഷ്ടം കകാരം മുതലായ്
മകാരംവരെയൊക്കെയും
രംഷൽസ്പൃഷ്ടത്തിലന്തസ്ഥ
വൎണ്ണം നാലുമകപ്പെട്ടും. ൨൬

ഊഷ്മാക്കൾക്കും സ്വരങ്ങൾക്കും
വിവൃതാഖ്യപ്രയത്നമാം
അകാരത്തെ പ്രയോഗിച്ചാ-
ലതിങ്കൽ സംവൃതം വരും. ൨൭

അത്ര പാണിനിസൂത്രത്താ-
ലറിവിക്കുന്നു കേവലം
വിവാരമഥസംവാരം
ശ്വാസം നാദഞ്ച ഘോഷവും. ൨൮

അഘോഷമല്പപ്രാണൻ താൻ
മഹാപ്രാണമുദാത്തവും
അനുദാത്തം സ്വരിതവും ൩൦

ബാഹ്യയത്നങ്ങളിത്രയും.
കണ്ഠാദിസ്ഥാനവും പിന്നീ-
ടാന്തരാഖ്യപ്രയത്നവും
രണ്ടുമേതേതിനൊത്തെന്നാ-
ലതുതമ്മിൽ സവൎണ്ണമാം. ൩൧

ഹല്ലമച്ചും സവൎണ്ണങ്ങ-
ളല്ലതമ്മിലൊരിക്കലും
ഌവൎണ്ണം താൻ ഋവൎണ്ണം താൻ
സ്ഥാനഭിന്നങ്ങളെങ്കിലും. ൩൨

തമ്മിൽ സാവൎണ്ണ്യമെന്നങ്ങു
വൎണ്ണിക്കുന്നു മഹാജനം
കാരം തകാരമീരണ്ടും
വൎണ്ണങ്ങൾക്കനുബന്ധമാം ൩൩

ഇതുചേൎത്തുച്ചരിച്ചാലു-
മക്ഷരം സ്വസ്വരൂപമാം
ഉച്ചാരണസുഖത്തിന്നാ-
യത്രേ കാരാനുബന്ധനം. ൩൪

ശാസ്ത്രീയമായ് തകാരത്തി-
നുണ്ടു കിഞ്ചിൽ പ്രയോജനം
വൎണ്ണത്തോടൊത്തു വൎണ്ണിച്ചാൽ
സവൎണ്ണങ്ങൾക്കു സംജ്ഞയാം. ൩൫

അവൎണ്ണമെന്നു ചൊല്ലുമ്പോ-
ളത്തുമാത്തും ഗ്രഹിക്കണം
അകാരന്താനമർകാര-
മേയുമോവും ഗുണാഖ്യമാം. ൩൬

ആകാരമാരുമൈകാര-
മൌവും വൃദ്ധികളായ്വരും
ശാസ്ത്രസംജ്ഞകളുണ്ടിന്നു
മക്ഷരങ്ങൾക്കു വേണ്ടോളോം. ൩൭

ബാലന്മാൎക്കറിവാനേവം
ദിഗ്മാത്രം ഞാനുരച്ചിതു.

---

## സന്ധിപ്രകരണം.

വൎണ്ണങ്ങൾ തമ്മിലൊന്നിച്ചു
ചെമ്മേ ചേരുകസന്ധിയാം
പ്രകൃതിപ്രത്യയങ്ങൾക്കും
വൎണ്ണങ്ങൾക്കും യഥോചിതം. ൧

സന്ധിയുണ്ടാകിലുണ്ടാകും
വിശേഷത്തെ ഗ്രഹിക്കുവാൻ
സന്ധിപ്രകരണം പാരം
സംക്ഷേപിച്ചു കഥിച്ചിടാം. ൨

അച്ചോടച്ചക്ഷരത്തിന്റെ
സന്ധിക്കച് സന്ധിയെന്നു പേർ
ഹല്ലക്ഷരങ്ങളൊന്നിച്ചാ-
ലേവം ഹത്സന്ധിയെന്നുമാം. ൩

ഹല്ലിനോടോ വിസൎഗ്ഗം ചേ-
ൎന്നച്ചിനോടോ ലയിക്കുകിൽ
വിസൎഗ്ഗസന്ധിയെന്നേവം
ത്രിവിധം സന്ധിയുണ്ടിതിൽ. ൪

ആഗമം പുനരാദേശം
ലോപം ദ്വിത്വവുമിങ്ങനേ
വൎണ്ണങ്ങൾക്കു വിശേഷത്വം
വൎണ്ണിച്ചീടുക സന്ധിയിൽ. ൫

ഒന്നോടൊന്നിഷ്ടനെപ്പോലെ
കൂടിനിൽക്കുന്നതാഗമം.
ഒന്നിൻസ്ഥാനത്തിലരിപോൽ
മറെറാന്നാദേശമായ്വരും. ൬

പ്രസംഗീഭൂതമാം വൎണ്ണം
പ്രദൎശിക്കായ്കലോപമാം
ഒരു വൎണ്ണമിരട്ടിക്കു-
ന്നതുതാൻ ദ്വിത്വമെന്നതും. ൭

ആഗമാദ്യുപദേശങ്ങൾ
ക്കൊട്ടുക്കത്തനുബന്ധിയാം
അക്ഷരത്തിന്നു ശാസ്ത്രത്തി-
ലിത്തെന്നുണ്ടൊരു സംജ്ഞയും. ൮

ഇത്തക്ഷരം പ്രയോഗത്തിൽ
ചെററും കാണാതെ വന്നുപോം
സ്വല്പം കാൎയ്യാന്തരത്തിന്നി-
ങ്ങിത്തുകൾക്കുള്ള കല്പനം. ൯

ടകാരമിത്തായ്വന്നീട്ടു-
മാഗമം ടിത്തുതന്നെയാം
കകാരമെങ്കിൽ കിത്താകും
മകാരം മിത്തുമായ്വരും. ൰

ടിത്താകുമാഗമംതാഴെ
ത്തെത്തുംപിൻകണക്കതാൻ
കിത്തുമൂൎദ്ധ്നികിരീടംപോൽ
മിത്തങ്ങന്ത്യസ്വരോൎദ്ധ്വമാം. ൰൧

ഇവൎണ്ണത്തിന്നുമേല്പെട്ട
സവൎണ്ണസ്വരമെന്നിയേ
അന്യസ്വരമിരിക്കുമ്പോ-
ളാദേശിക്കുംയകാരവും. ൯൧

വകാരംതാനുവൎണ്ണത്തി-
ന്നൃവൎണ്ണത്തിന്നുരേഫവും
ഌവൎണ്ണത്തിന്നുമവ്വണ്ണം
ലകാരംസന്ധിയിൽസഖേ. ൯൨

അയ്യന്വഹം പിത്രഖിലാനനസ്ഥേ!
മയ്യേല്പുമക്കൺമുന ത്തും കടാക്ഷം
ഠരംയാള്ക്കൾക്കേകുകവാണിയമ്മേ!
കയ്യാലിതാലാകൃതിഞാൻതൊഴുന്നേൻ. ൯൩

രഹങ്ങളെയൊഴിച്ചുള്ള
ഹല്ലു ഹല്ലിന്നു കീഴിലായ്
സ്വരത്തിങ്കലിരിക്കുമ്പോ–
ളിരട്ടിച്ചുകഥിക്കണം. ൯൪

ദ്വിതീയമങ്ങതിഖരങ്ങളിലൊന്നി-
ങ്ങെത്തുമെങ്കിലധരം ഖരമാകും
അത്ര ഘോഷ ലിപിയോ മൃദുവല്ലൊ
പത്ഥ്യലംസുമുഖി ദദ്ധ്യുഷിതാന്നം. ൯൫

ഏകാരത്തിന്നയാദേശം
സ്വരം പരമിരിക്കുകിൽ
ഓകാരത്തിന്നവാദേശം
നയനം ലവനം ക്രമാൽ. ൯൬

ആയെന്നാദേശമൈക്കണ്ടാ-
മാവെന്നായീടുമൌവിന്നും
നായകൻ പാവകൻ മുൻപാ–
മുദാഹരണമുണ്ടുപോൽ. ൮൮

പദാന്തത്തിലിരുന്നീടു–
മയവാദിയിലന്ത്യമാം
യകാരംതാൻ വകാരംതാൻ
ലോപിച്ചിട്ടും വരാമെടൊ. ൮൯

തജ്ഞഹാസ്സാ അസൂയന്തി
വടവേഹിഗുരാവിദം
മലയാളത്തിലീസന്ധി
വരുമാറില്ലയെന്നുമേ. ൯൦

യകാരാദികമായിട്ടും
പ്രത്യയം പരമെത്തുകിൽ
ഓകാരത്തിങ്കലവ്വെന്നു
മൌകാരത്തിങ്കലാവ്വുമാം. ൯൧

ഗവ്യാ നാവ്യാ തഥാ ഗോവി–
ന്നപ്പുറം യൂതിയെത്തുകിൽ
ഓകാരത്തിന്നവാദേശം
തത്ര ഗവ്യൂതിരൂപമാം. ൯൨

അക്ഷേന്ദ്രാജിനശബ്ദങ്ങ –
ളുത്തരത്തിൽ ഭവിക്കിലും
ഗവാക്ഷംതാൻ ഗവേന്ദ്രംതാൻ
ഗവാജിനമിതിക്രമാൽ. ൯൩

ഗവ്യനാവ്യഗവാക്ഷാദി
ക്രമംവ്യാകരണങ്ങളിൽ
വിസ്തരിച്ചു കഥിച്ചിട്ടു-
ണ്ടത്രദിങ്ങ്മാത്രമീരിത. ൨൪

ഏകാരം താനുമോകാരം
പദാന്തത്തിലിരിക്കിലൊ
ലോപിക്കും തൽപരാകാരം
തേത്രകണ്ടോവടോത്രവൈ. ൨൫

അവൎണ്ണത്തിനു മുൻപായി-
ട്ടിവൎണ്ണം വന്നിരിക്കിലോ
ഏകാരംരണ്ടിനുംകൂടി-
ട്ടാദേശിക്കുംബുധേശ്വരൻ. ൨൬

ഉവൎണ്ണമെങ്കിലോകാര-
മവ്വൎണ്ണം സതതോദിതം
അവൎണ്ണത്തിന്നുമുമ്പെങ്കി-
ല്വൎണ്ണം രേഫമാസ്ഥ്യരും. ൨൭

അകാരം ലതമേശീട്ടും
ഹ്രസ്വമാം ദീർഘമങ്ങുടൻ
കൃഷ്ണൎദ്ധിയെന്നകാരത്തിൽ
ആകാരത്തിൽ മഹൎദ്ധിയും. ൨൮

കൃഷ്ണൎദ്ധ്യാദി ധകാരത്തിൽ
ദ്വിത്വലോപാദിഹേതുവാൽ
രണ്ടുമൂന്നുവിധംരൂപം
കണ്ടീടാം ശബ്ദശാസനേ. ൨൯

അവൎണ്ണത്തിന്നു സന്ധ്യൎണ്ണ-
മുത്തരത്തിങ്കലെത്തുകിൽ
രണ്ടിന്നും വൃദ്ധിയൊന്നപ്പോ-
ളാദേശിക്കും യഥാക്രമം. ൩൦

കൃഷ്ണൈകം വ്യോമഗംഗൌഘം
ദേവൈക്യം ദയിതൈക്യവും
ഉപൈത്യാദികളിൽകാണും
വൃദ്ധിശാസ്ത്രാനുശാസനം. ൩൧

അക്ഷത്തിലൂഹിചേന്നാലും
വൃദ്ധിയക്ഷൌഹിണീമതാ
ഓതേ ാഷ്ഠാന്തസമാസത്തിൽ
ഗുണവും വൃദ്ധിയുംവരും ൩൨

സ്ഥൂലോതുവെന്നും സ്ഥൂലൌതു
ബിംബോഷ്ഠം ശോണിതൌഷ്ഠവും
സ്വശബ്ദത്തിന്നു മുകളി
ലീരയുംപുനരീരിണി. ൩൩

വന്നാലും വരുമേ വൃദ്ധി
സ്വൈരം സ്വൈരിണിയെന്നുമാം
പ്രശബ്ദത്തിന്നു മുകളി-
ലൂഹയും പുനരൂഢയും. ൩൪

ഏഷതാ നേഷ്യയും വന്നാൽ
പ്രൈഹപ്രൌഢാദിവൃദ്ധിയാം
തൃതീയാഖ്യ സമാസത്തി-
ലൃതശബ്ദം പരം വരിൽ. ൩൫

സുഖാൎത്തനെന്നതും വൃദ്ധി
പരമത്തങ്കലില്ലയാം.
പ്രാണ്ണവത്സതരാണ്ണാദി
വൃദ്ധിയും ശാസ്ത്രസമ്മതം. ൩൬

അവണ്ണാന്തങ്ങളായുള്ളോ-
രുപസൎഗ്ഗങ്ങൾ തങ്ങടേ
ഉത്തരത്തിലൃകാരാദി
ധാതുവെങ്കിലുമീവിധം. ൩൭

പ്രാച്ഛത്യപാൎച്ഛതീത്യേവം
പാരാൎച്ഛദിപുനസ്ഥഥാ
ഏങാദിധാതുവെന്നാല-
ങ്ങാദേശം പരരൂപമാം. ൩൮

സ്ഥാനയത്നാദിയൊക്കുന്ന
വണ്ണമാദേശയോഗ്യമാം
സന്ധ്യക്ഷരമൊഴിച്ചന്യ
സവണ്ണം തമ്മിലൊക്കുകിൽ. ൩൯

സപദീൎഘാദേശമുണ്ടാകും
ഗുണാരാമൻ മഹീശ്വരൻ ൪൦

ദീൎഘംശകന്ധ്വാദിയിലില്ലയെന്നീ
ശാസ്ത്രാനുവാദം പരരൂപമെങ്ങും
ശകന്ധുകൎക്കന്ധു തഥാമനീഷാ
ഹലീഷസീമന്തവുമിത്യനേകം. ൪൧

സ്വരസംഹിതയീവണ്ണം
ചുരുക്കത്തിലുരച്ചു ഞാൻ
ഇനി പ്രകൃതിഭാവത്തെ
പറയുന്നേനറിഞ്ഞപോൽ. ൪൨

---

## പ്രകൃതിഭാവം.

---

അക്ഷരങ്ങളിരിക്കുന്ന
മാതിരിക്കുവിശേഷമായ്
സന്ധിയിൽ സംഭവിക്കുന്ന-
തത്രേ പ്രകൃതിഭാവവും. ൧

പ്ലുതങ്ങൾക്കുച്ചപരമാ- ഗുല
മെങ്കിൽ പ്രകൃതിഭാവമാം
കൃഷ്ണാ അത്ര വത്രക്കഹേ
സ്വദീർഘാദേശമില്ലിതിൽ. ൨

ഈവർണ്ണാന്തമൂവർണ്ണാന്ത-
മേകാരാന്തമിവററിലേ
രണ്ടാം വചനമാകുന്നു
പ്രഗൃഹ്യം ശാസ്ത്രസംജ്ഞിതം. ൩

പ്രഗൃഹത്തിന്നുമവ്വണ്ണം
പ്രകൃത്യാ സ്ഥിതിവന്നിട്ടും
ഹരീഏതൌ കവീആസ്താം
യകാരാദേശമില്ലിതിൽ.

ഇവൎണ്ണം താനുവൎണ്ണം താ-
നൃവൎണ്ണം വാ ഌകാരവും
നാലിന്നുമസവൎണ്ണാൎണ്ണം
പരമെന്നാലുമാമിദം. ൭

പക്ഷേ ഹ്രസ്വവുമുണ്ടാകാം
മൂന്നു രൂപങ്ങളുണ്ടിതിൽ
ചക്രിഅത്രതഥാ ചക്രീ
അത്ര ചക്ര്യത്രംയെന്നുമാം ൮

സമാസത്തിങ്കലില്ലേവം
ഹ്രസ്വത്ര്യശ്രദ്ധാസങ്കുലം
പദാന്തസ്ഥിതിയില്ലാഞ്ഞാൽ
ഗൌൎയ്യാവെന്നില്ല രൂപവും. ൯

അകാരാദി ഌകാരാന്തം
വൎണ്ണങ്ങൾക്കേതിനും വരും
ഋകാരമെങ്കിലും പക്ഷേ
വരും പ്രകൃതിഭാവവും.

മുൻചൊന്നരേഫാദേശത്തിൽ
ബ്രഹ്മൎഷിരിതിരൂപമാം
ഇവിടെ ബ്രഹ്മഋഷിയും
ശുഭളുക്ഷവുമീവിധം. ൰

സമാസത്തിലുമിച്ചൊന്ന
ഭാവം സംഗതമായ്വരും
സപ്തൎഷിണാം സപ്തഋഷി
ശ്രേഷ്ഠാനാമെന്നുമോക്കണം. ൰൧

അമീയെന്ന പദത്തിങ്ക-
ലീകാരം താനുമീദൃശം

അമീ ആഭാതിതത്വജ്ഞ
യാദേശമിവിടില്ലയാം. ൧൧

അങ്ങൊഴിച്ചൊററയായുള്ളോ-
രവ്യയത്തിന്നു മങ്ങിനേ
ഏകസ്വരാവ്യയത്തിന്നു്
പ്രകൃത്യാസ്വരമുണ്ടുപോൽ. ൧൨

ആ ഏവം പുനരാഏതി
വൃദ്ധിയും പുനരില്ലതിൽ
നോ ഏവം പിന്നധോ ഏവ-
മില്ലവാദേശമിങ്ങെടോ. ൧൩

ങിത്തായും പിന്നിങിത്തായു-
മകാരം രണ്ടുജാതിയാം
രണ്ടും ശബ്ദാഗമത്തിങ്കൽ
കണ്ടുകൊള്ളാം സലക്ഷണം. ൧൪

സ്വരസന്ധിച്ചുരുക്കത്തി-
ലുരചെയ്യേന്നറിഞ്ഞതപോൽ.

---

## ഐരാവതരത്നം

---

### വിഭക്തിപ്രകരണം

---

പാണിനീയമതേനോക്തം
വിഭക്ത്യന്തം പദംഹിയൽ
തത്രസുപ്പ്രത്യയാത്മാനഃ
പ്രഥമാദ്യാ വിഭക്തയഃ. ൧

അഷ്ഷിപ്രഥമാസ്വേവ
താസുകാര കതാ മതാ-

അനന്യാധീനതായദ്ര്യ
ദ്ര്യോഗഭ്രമിഷ്യ സപ്തസു. ൧

നിയതോപസ്ഥിതാവുച്ചൈഃ
കൃഷ്ണോ ലിംഗാധികേതടം
ദ്രോണോവ്രീഹിർമിതാവേകഃ
സംഖ്യായാം പ്രഥമാ മതാ. ൨

കർത്തുഃ ക്രിയാതഃ സംപ്രാപ്തു
മഭീഷ്ടാത്മനികർമ്മണി
സ്യാദ്വിതീയാമൃഗാക്ഷീവ
ഹരിം ഭജതി ഭക്തരാട്. ൪

സ്വതന്ത്രേകർത്തരിത്ഥാ
കരണേത്യാന്തസാധകേ
തൃതീയാഖല്വരാമേണ
ബാണേനാഭിഗതോമൃഗഃ. ൫

നമസ്സ്വസ്തീ സ്വധാസ്വാഹാ
ദാനാതാദർത്ഥ്യയോഗതഃ
ശിവായനമഇത്യാദൗ
ചതുർത്ഥീഭവതിധ്രുവം. ൬

ഭേദോ വധൌവനാദ്യ്യാതി
പ്രകൃതൗ ബ്രഹ്മണഃ പ്രജാഃ
ഹേതൌതുവഹ്നിമാൻധൂമാ
ദിത്യാദൗപഞ്ചമീസ്മൃതാ. ൭

സ്വസ്വാമിഭാവാദൌശേഷേ
കൃദ്യോഗേകർത്തൃകർമ്മണോഃ
ഷഷ്ഠീശംഭോർഗണഃ ശൌരേഃ
കൃതിഃ കർത്താസ്മൃതേർമ്മുനിഃ ൮

ആധാരേവിഷയേവ്യാപ്യേ-
ന്യക്രിയാലക്ഷകക്രിയേ
സപ്തമീകമലേഹംസ
ആസ്തഇത്യാദികേ ഭവേൽ. ൯

---

# ബാലപാഠാമൃതം അനുബന്ധം.

## ഐരാവതരത്നം.

പാണിനീയമതേനേത്യാദിനാ–സുബിതി സുപ്ര ത്യയഇത്യുപാദിത്യർത്ഥഃ। ശേഷംസ്പഷ്ടം ॥൧॥ തത്രാ പികാരകത്വംതാവൽ കാസാഞ്ചിദേവേത്യാഹ।— അഷ്ടിതി- താസു പൂർവ്വോക്തപ്രഥമാദ്യാസു സ പ്തസുസപ്തസംഖ്യാകാസു വിഭക്തിഷുമദ്ധ്യഇത്യർത്ഥഃ। അഷ്ടിപ്രഥമാസൈവ ന വിദ്യതേഷഷ്ഠീ പ്രഥ മെയാസുതാസൈവ। ഷഷ്ഠീപ്രഥമാതിരിക്താസൈ വേത്യർത്ഥഃ। തത്രദൃഷ്ടാന്തമാഹ അനന്യേതി। അ നന്യാധീനതാഅപരാധീനതായോഗഭൂമിഷു।ശുദ്ധേ ച്ഛാദി യോഗശബ്ദിത ചിത്തനിരോധപൂർവ്വകബ്രഹ്മ ജ്ഞാനസാധനാദിദശാസ്വിത്യർത്ഥഃ।താശ്ച ഭൂമികഃ ശ്രീമദ്വസിഷ്ഠേനദശിതാഃ। ജ്ഞാനഭൂമിഃശുഭേച്ഛാ സ്യാൽപ്രഥമാസമുദാഹൃതാ।വിചാരണാദ്വിതീയാതു തൃതീയാതനുമാനസീ സത്വാപത്തിശ്ചതുർത്ഥീസ്യാ ത്തതോസംസക്തിനാമികാ। പദാർത്ഥഭാവിനീഷ ഷ്ഠീ സപ്തമീതുര്യ്യഗാസ്മൃതാ। ഇതിതത്രശുഭേച്ഛായാഃ പ്രഥമായാഃ മുമുക്ഷുരൂപത്വേന, പ്രത്യഗ്വിവിദി ഷാം ബുദ്ധേഃ കർമ്മാണ്യുല്പാദ്യശുദ്ധിതഃ। കൃതാ ർത്ഥാന്യസ്തമായാന്തിപ്രാവൃഡന്തേഘനാഇവ। ഇതി വാർത്തിക വചനാനുസാരേണാന്തര്യ്യാമിപ്രേരിതനി ഷ്കാമകർമ്മാദ്യപരാധീനത്വസംഭവാത്തഥാ പദാ

ത്ഥാഭാവിന്യാഃഷഷ്ഠ്യാഅപി।ഭ്രമികാ പഞ്ചകാഭ്യാ
സാത്സ്വാത്മാരാമതയാഭ്രശം। ആഭ്യന്തരാണാം ബാ
ഹ്യാനാംപദാത്ഥാനാമഭാസനാൽ। പരപ്രയുക്തേന
ചാഹിപ്രയത്നേനാവബോധനം। പദാത്ഥാഭാവിനീ
നാമ ഷഷ്ഠിഭവതിഭ്രമികാ ഇത്യപിവാസിഷ്ഠവാക്യാ
ദേവപരപ്രയത്നമാത്രവ്യുത്ഥാനരൂപത്വേന പരാ
ധീനത്വസംഭവാച്ച തത്ഭിന്നാസ്വദ്വിതീയാദിയോഗ
ഭ്രമിഷുപൂർവ്വപൂർവ്വസ്യാ ഉത്തരോത്തരഹേതുത്വേനാ
ന്യാധീനത്വംയുക്തമേവേതിഭാവഃ। ഏവംസദ്ദൃഷ്ടാ
ന്തഃകാരകസംജ്ഞാഃദ്വിതീയാദീനാം വിഭക്തീനാമ
ഭിധായാഥക്രമെണപ്രഥമാദിവിഭക്ത്യത്ഥാൻ കഥ
യെന്നാദൌ പ്രഥമായാ അത്ഥമാഹ—നിയതോ
പേതി। പ്രഥമാഉച്ചൈഃകൃഷ്ണഃ ഇതി നിയതോപ
സ്ഥിതൌ തഥാതടം ഇതിലിംഗാധികെ, തഥാദ്രോ
ണോവ്രീഹിഃഇതിമിതൌ,തഥാഏകഃഇതിസംഖ്യാ
യാമപിമതാസ്തീതിയോജനാ। ഉച്ചൈരിത്യലിംഗക
സ്യനിയതോപസ്ഥിതികാഖ്യസ്യ സൂത്രോക്തപ്രാതി
പദികാത്ഥസ്യോദാഹരണം। കൃഷ്ണഇതിനിയതലി
ങ്ഗസ്യേതിജ്ഞെയം। നിയതോപസ്ഥിതൌ നിയതാ
നിശ്ചിതാ ഉപസ്ഥിതിഃ ശബ്ദശ്രവണമാത്രേണൈ
വജ്ഞാനംയസ്യതസ്മിൻ ശക്യാത്ഥഇത്യത്ഥഃ। ഏ
വം തടമിത്യുദാഹരണേ। അനിയതലിംഗത്വേനനി
രുക്തപ്രാതിപദികാത്ഥേ സത്യപിലിംഗാധികെ
ലിംഗമാത്രാധിക്യേടപീത്യത്ഥഃ। തദ്വൽദ്രോണോവ്രീ
ഹിഃ ദ്രോണാഖ്യപരിമാണവിശേഷപരിമിതാഃ ശാ
ലയഃ ജാത്യാഭിപ്രായേണൈകവചനം ഇത്യസ്മിന്നു
ദാഹരണേമിതൌ പൂർവ്വവൽപരിമാണമാത്രാധിക്യേ
പീത്യത്ഥഃ। തഥാഏകഃ ഇത്യുദാഹരണേസംഖ്യാ
യാം സംഖ്യാമാത്രേപിമതാ। പാണിന്യാദ്യാചായ്യാ
ണാം സംമതാസ്തീത്യത്ഥഃ। ഉപലക്ഷണമിദം സം

ബോധനസ്യാപി। തസ്മാച്ഛക്ത്യാദയഏവ പ്രഥമാ വിഭക്ത്യൎത്ഥാ ഇതിസിദ്ധം। തഥാചസൂത്രംപ്രാതിപദികാൎത്ഥ ലിംഗ പരിമാണവചനമാത്രെ പ്രഥമാ ഇതിവിസ്തരസ്തുസിദ്ധാന്തകൌമുദ്യാംദ്രഷ്ടവ്യഃ। ദ്വിതീയാവിഭക്ത്യൎത്ഥം കഥയതികൎത്തുരിതി। കൎമ്മണീത്യതഃ പ്രാകൃതനേനകൎമ്മസ്വരൂപം। തത്രദൃഷ്ടാന്തമാഹ—മൃഗാ ക്ഷീവെതി। യഥാകൎത്തുഃ അഗ്നിഹോത്രാദിക്രിയാമാത്രപ്രധാനസ്യ ഗൃഹസ്ഥസ്യക്രിയാതഃ താംബൂലദാനാദി ലൌകികവ്യാപാരതഃ സംപ്രാപ്തും സമ്യഗ്യഥാഭിലഷിതം പ്രാപ്തും ലബ്ധും അഭീഷ്ടാത്മനി വാഞ്ഛിതസ്വരൂപെ കൎമ്മണി വിലാസവ്യാപാരെ പത്നീപാണിഗൃഹീതാ ചദ്വിതീയാ സഹധൎമ്മണീ,ത്യമരൊക്തെ ദ്വിതീയാ നാമപാണിഗൃഹീതാ ധൎമ്മപത്ന്യെ വെത്യൎത്ഥഃ।യദ്വാപ്രഥമപത്ന്യപെക്ഷയാ നവാദ്വിതീയൈവമൃഗാക്ഷി ഹരിണനയനാ തരുണീതൈന ദക്ഷാഭവതീത്യദ്ധ്യാഹാര സ്തദ്വദുക്തലക്ഷണെകൎമണി ദ്വിതീയാ വിഭക്തിസ്യാദിതി സംബന്ധഃ അത്രാപിസൂത്രേ 'കൎത്തുരീപ്സിതതമംകൎമ്മ' ഇതി 'കൎമ്മണിദ്വിതീയാ' ഇതി ച ഉദാഹരതി ഹരിമിതി। (൪) തൃതീയാൎത്ഥമാഹ സ്വതന്ത്രഇതി। തഥാചസൂത്രാണി 'സ്വതന്ത്രഃകൎത്താ' 'സാധകതമം കരണം' 'കൎത്തൃകരണയൊഃ തൃതീയാ' ഇതിച। ഉദാഹരതിരാമെണെതി। പക്ഷകൎത്തരിപുരുഷെ സ്വതന്ത്രെഽപരാധീനെ സതിതഥാ തസ്യകരണെസാധനെഽത്യന്തസാധകെ അവശ്യകാൎയ്യകാരിണിച സതി തൃതീയാ ഖലു ഭുക്തിമുക്തിഭ്യാമന്യാ വിപത്തിരൂപാതദപേക്ഷയാ തൃതീയൈവാവസ്ഥാ ഭവതീത്യൎത്ഥഃ। തത്രനിദൎശനം രാമേണേതി। സുവൎണമൃഗസ്യ ലോകാപ്രസിദ്ധത്വേന തദാസക്ത്യനൌചിത്യ

പിസ്വാതന്ത്ര്യാദിനാ തത്സംഭവെന തജ്ജന്യോ
ക്ത തുരീയാവസ്ഥാ ദൎശനാദതഃ ശാസ്ത്രാചാൎയ്യ
പാരതന്ത്ര്യമേവ സൎവ്വദാഹിതൈഷിഭിഃ പരി
പാലനീയം ന തു ക്ഷണമാത്രമപി സ്വാതന്ത്ര്യാദ്യ
വലംബനീയമിത്യാശയഃ (൫) അഥചതുൎത്ഥീവിഭ
ക്ത്യൎത്ഥംകഥയതി നമഇതി ഏതെഷാം സ്വാഹാ
ന്താനാമേവ ശബ്ദാനാം സാക്ഷാദ്യോഗേന, തഥാ
ദാനസ്യ കൎമ്മണായോഗേന, തഥാതാദൎത്ഥ്യയൊ
ഗെന ച ചതുൎത്ഥിവിഭക്തിഃ ശിവായനമ ഇ
ത്യാദാവുദാഹരണേ ധ്രുവംഭവതീത്യൎത്ഥഃ ആദി
പദെന സൎവ്വസ്മൈസ്വസ്തി, പിതൃഭ്യസ്വധാ, അ
ഗ്നയെസ്വാഹാ, വിപ്രായഗാംദദാതി, മുക്തയെ
ഹരിം ഭജതിത്യാദി। പക്ഷെ നമഃ "പ്രണമെദ്ദ
ണ്ഡവൽ ഭൂമാ വാശ്വചാണ്ഡാലഗോഖരംഇത്യാദി
ശ്രീമൽ ഭാഗവതോക്തം നമനം, തഥാസ്വസ്തി അ
ഹിംസയാ സകലജീവകല്യാണം സ്വധാ പിതൃ
യജ്ഞഃ സ്വാഹാ ദേവയജ്ഞഃ; ദാനം അന്നാദെഃ
പ്രസിദ്ധമേവ। താദൎത്ഥ്യയോഗഃ ബ്രഹ്മൈകപ്രാപ്ത്യ
ൎത്ഥി തൈലനമനോനിരോധഃ। ഏതൈസ്സാധനൈഃ
കൃതാശിവായ നമഇതി മന്ത്രോപാസനപൂൎവ്വകമാ
ദിശബ്ദോക്ത തത്വസാക്ഷാൽകാരെ സതിചതു
ൎത്ഥി ജാഗ്രദാദ്യപേക്ഷയാ ചതുൎത്ഥസംഖ്യാകാ തുരീ
യാവസ്ഥാ ധ്രുവംനിശ്ചിതം ഭവതീത്യൎത്ഥഃ। (൬)
ഏവം പഞ്ചമീമപ്യാഹ। ഭേദാവധാവിധി അപാ
ദാനപദവാച്യെ വിശ്ലേഷസ്യാവധീഭൂതെ വസ്തുനി
പഞ്ചമി വനാദ്യാതീത്യാദൌ। തഥാപ്രകൃതൌ ഉപാ
ദാനെ ബ്രഹ്മണ ശ്ചതുൎമ്മുഖാൽ, യദ്വാമായിനഃ പ
രമാത്മനഃ പ്രജാഃ പ്രജജ്ഞിരെ ഇത്യാദൌ। തഥാ
ഹെതൌ വഹ്നിമാൻ ധൂമാവിത്യാദൌ സ്മൃതഃ।
പാണിനിനാകഥിതെത്യൎത്ഥഃ।(൭) അഥഷഷ്ഠ്യൎത്ഥം

സ്ഫുടയതി। സ്വേതി। സ്വസ്വാമിത്യാദി സംബന്ധ
സാമാന്യരൂപ ഇത്യർത്ഥഃ। ശേഷ ഇതിതാന്ത്രികീ
സംജ്ഞാ കൃദ്യോഗേ കൃൽപ്രത്യയയോഗേ തു കർത്തൃക
ർമ്മണോഃ കർത്തരി കർമ്മണി ച ഷഷ്ഠീസ്യാദിത്യർത്ഥഃ।
തഥാ ച സൂത്രം। 'ഷഷ്ഠീശേഷേ' കർത്തൃകർമ്മണോഃ കൃ
തി ഇതി ച ക്രമേണോദാഹരതി ശംഭോരിത്യാദിനാ।
പക്ഷേ ശേഷേ അനന്താഖ്യനാഗരാജേ ഷഷ്ഠിപ്രാ
ഗുക്തലക്ഷണാ പരതോഽവ്യുത്ഥാനശാലിനീ ഷഷ്ഠീ
നാമ്നീ യോഗഭൂമികാസ്തിത്യർത്ഥഃ। തത്ര ഹേതുഗർഭ
വിശേഷണേ। കീദൃശേ। സ്വസ്വാമിഭാവാദൗ സ്വ
സ്മിന്നദ്വൈതാത്മന്യേവ സ്വാമിഭാവാദി നിയന്തൃ
ത്വപുരുഷാർത്ഥത്വാദിർയസ്യ സ തഥാ। തത്വജ്ഞേ ഇ
ത്യർത്ഥഃ। പുനഃ കീദൃശേ। കർത്തൃകർമ്മണോഃ കൃദ്യോഗേ
കർത്താ ജ്ഞാനക്രിയാശ്രയഃ പ്രമാതാ, കർമ്മജ്ഞേയം
ദൃശ്യം തയോർമദ്ധ്യേ കൃദ്യോഗേ കരോതി സ്വസംക
ല്പേന ദ്വൈതം രചയതീതി കൃദജ്ഞാത ആത്മാത
ത്രൈവ ജ്ഞാതത്വേന യോഗശ്ചിത്ത നിരോധോ യ
സ്യ സ തഥാ। യോഗീന്ദ്ര ഇത്യർത്ഥഃ। അത ഏവായം
ശംഭോശ്ശിവസ്യ ഗണഃ വാഹനത്വേന നന്ദികേശ്വ
രവൽ ഭൂഷണത്വേനാപി സേവകവിശേഷ ഇത്യ
ർത്ഥഃ। ശൗരേഃ വിഷ്ണോഃ കൃതി। പൃഥ്വീധാരണക്രി
യാവിശേഷ ഏവേത്യർത്ഥഃ। തഥാ മുനിഃ പതഞ്ജലിഃ
സ്സൻസ്മൃതേർമ്മഹാഭാഷ്യാദേഃ കർത്താ। നിർമ്മാതേ
ത്യർത്ഥഃ ॥൮॥ തദ്വൽ സപ്തമീമപ്യാഹ। ആധാരേ ഇ
തി। അന്യേതി അന്യക്രിയായാഃ ലക്ഷികാ ക്രിയായ
സ്യ തസ്മിൻ തസ്യക്രിയയാ ക്രിയാന്തരം ലക്ഷ്യതേ ത
ത്രേത്യർത്ഥഃ। ആദിപദാന്മോക്ഷ ഇച്ഛാസ്തി, സർവ്
സ്മിന്നാത്മാസ്തി ഗോഷു ദുഹ്യമാനാസു ഗതഃ ഇതിഗ്രാ
ഹ്യം ॥൯॥

ശിവം.

## കേരളവർമ്മവിദ്യാമന്ദിരഗ്രന്ഥാവലി.

| | രൂ. | അ. | സ. |
|---|---|---|---|
| പ്രവേശകം | ൧ | ൦ | ൦ |
| വിദുരവാക്യം സവ്യാഖ്യാനം | ൦ | ൮ | ൦ |
| ബാലപാഠാമൃതം | ൦ | ൩ | ൦ |
| ശിവസ്തോത്രമാല | ൦ | ൨ | ൦ |
| ഭാഷാസൌന്ദര്യലഹരി | ൦ | ൨ | ൦ |
| സുബ്രഹ്മണ്യശതകം | ൦ | ൧ | ൦ |
| നിജാനന്ദവിലാസം | ൦ | ൧ | ൦ |
| ശിവശതകം | ൦ | ൧ | ൦ |
| അമൃതതരംഗിണി | ൦ | ൧ | ൦ |
| ചാരുചര്യാശതകം | ൦ | ൧ | ൦ |
| മുഹമ്മദുസ്മൃതി | ൦ | ൨ | ൦ |
| വിജയധ്വജം | ൦ | ൨ | ൦ |
| ക്രിസ്തുമതച്ഛേദനം | ൦ | ൩ | ൦ |
| ക്രിസ്തീയകക്ഷകാലാനലം | ൦ | ൩ | ൦ |
| ആര്യജയഭേരി | ൦ | ൧ | ൦ |
| ക്രിസ്തീയകക്ഷാനലം | ൦ | ൭ | ൦ |

അപേക്ഷിക്കേണ്ടും മേൽവിലാസം.

കേരളവർമ്മവിദ്യാമന്ദിരം,

കരുവാ,

കൊല്ലം.